

വിശകലനം:
**കെ. രാജേശ്വരി**

# കുറ്റിപ്പുറത്തുനിന്ന് പൊന്നാനിക്കുള്ള ദൂരം

**കോടതി മാപ്പപേക്ഷ തള്ളിയ നിലക്ക് പാലോളി രാജിവെക്കണമെന്ന് കോൺഗ്രസും ബി.ജെ.പിയും ആവർത്തിച്ച് ആവശ്യപ്പെടുന്നു. പക്ഷേ, രാജിവെക്കരുതെന്ന് സ്റ്റേറ്റ് കമ്മിറ്റി വിലക്കിയിരിക്കുന്നു. കോടതി ശിക്ഷിച്ചശേഷവും എ.കെ. ബാലൻ മന്ത്രിയായി തുടരുന്നു. രാഷ്ട്രീയ സദാചാരത്തെപ്പറ്റി പാർട്ടിയുടെ നിലപാട് സുവ്യക്തവും സുചിന്തിതവുമാണ്. ഏതാണ് സദാചാരം, ഏതാണ് അനാചാരമെന്ന് പാർട്ടി തീരുമാനിക്കും. പ്രായേണ, പാർട്ടി സഖാക്കൾ ചെയ്യുന്നത് സദാചാരം, വിരുദ്ധന്മാർ ചെയ്യുന്നത് ദുരാചാരം.**

1977 ഏപ്രിൽ 13. കേരള ഹൈക്കോടതിയുടെ ഡിവിഷൻ ബെഞ്ച് അന്നാണ് രാജൻ കേസിന്റെ വിധി പറഞ്ഞത്. ചാത്തമംഗലത്തെ ഹോസ്റ്റലിൽ നിന്ന് 1976 മാർച്ച് ഒന്നിന് പൊലീസ് രാജനെ കസ്റ്റഡിയിലെടുത്തുവെന്ന് കോടതിക്കു ബോധ്യമായി. മറിച്ചുള്ള സർക്കാറിന്റെ വാദം നിരാകരിച്ചു; രാജനെ കോടതിയിൽ ഹാജരാക്കണം എന്നു കൽപിച്ചു. സർക്കാർ ഭാഗത്തുനിന്ന് സമർപ്പിച്ച എതിർസത്യവാങ്മൂലങ്ങളൊന്നും തൃപ്തികരമല്ലെന്ന് നിരീക്ഷിച്ച ഡിവിഷൻ ബെഞ്ച്, നാലാം എതിർകക്ഷി കരുണാകരന്റെ അഫിഡവിറ്റിൽ സത്യം തുറന്നുപറയാനല്ല മറച്ചുവെക്കാനുള്ള ശ്രമമാണ് പ്രകടമാകുന്നതെന്ന് കുറ്റപ്പെടുത്തി.

കരുണാകരൻ നിയമജ്ഞനല്ല. ഭരണഘടനാ വിദഗ്ധനുമല്ല. സത്യവാങ്മൂലം തയാറാക്കിയതും കേസു വാദിച്ചതും അന്നത്തെ അഡീഷനൽ അഡ്വക്കറ്റ് ജനറൽ ടി.സി.എൻ. മേനോൻ. ഏതേതു സത്യങ്ങൾ തുറന്നുപറയണം, ഏതൊക്കെ മറച്ചുവെക്കണം എന്നു നിശ്ചയിച്ചതും മേനോൻ. എറണാകുളത്ത് തയാറാക്കി കൊടുത്തയച്ച സത്യവാങ്മൂലത്തിൽ കൈയൊപ്പു ചാർത്തി മടക്കി അയക്കുകയേ കരുണാകരൻ ചെയ്തുള്ളു.

കള്ള സത്യവാങ്മൂലം ഫയൽ ചെയ്ത് കോടതിയെ തെറ്റിദ്ധരിപ്പിക്കാൻ ശ്രമിച്ച കരുണാകരൻ ഉടനടി രാജിവെക്കണമെന്ന് പ്രതിപക്ഷനേതാവ് ഇ.എം.എസ്. നമ്പൂതിരിപ്പാട് ആവശ്യപ്പെട്ടു. ഉപനേതാവ് ടി.കെ. രാമകൃഷ്ണനും ഉഗ്രനേതാവ് എം.വി. രാഘവനും അത് ഏറ്റുപറഞ്ഞു. കൂത്തുപറമ്പ് മെമ്പർ പിണറായി വിജയൻ നിയമസഭയിൽ നാടകീയ രംഗങ്ങൾ സൃഷ്ടിച്ചു. തെരഞ്ഞെടുപ്പിൽ ദയനീയ പരാജയം ഏറ്റുവാങ്ങി പരിക്ഷീണിതരായ സി.പി.എം പ്രവർത്തകർ, പട്ടിണി കിടന്നവൻ ചക്കപ്പുഴുക്ക് കിട്ടിയ ഉൽസാഹത്തോടെ ചാടിപ്പുറപ്പെട്ടു. നാടെങ്ങും പ്രതിഷേധ പ്രകടനങ്ങൾ.

എ.കെ. ആന്റണിയാണ് അക്കാലം കെ.പി.സി.സി അധ്യക്ഷൻ. ധർമപുത്രരുടെ ഇളയച്ഛന്റെ മകനാണ് ആന്റപ്പൻ. ഗോഹട്ടിയിൽചെന്ന് അടിയന്തരാവസ്ഥയെ എതിർത്ത ആദർശധീരൻ. കോടതി കുറ്റപ്പെടുത്തിയ നിലക്കു കരുണാകരൻ തുടരുന്നത് ഉചിതമല്ലെന്ന് ആന്റണിക്കു തോന്നി. ആദർശ പ്രചോദിതരായ അന്നത്തെ യൂത്തന്മാരും കെ.എസ്.യുക്കാരും അതേറ്റുപാടി. സി.പി.ഐ, ആർ.എസ്.പി കക്ഷികളും അതേ വഴിക്കു ചിന്തിച്ചു.

അലഹബാദ് ഹൈക്കോടതി വിധി ധിക്കരിച്ചതുകൊണ്ടാണ് അടിയന്തരാവസ്ഥ പ്രഖ്യാപിക്കേണ്ടിവന്നതും കൊടിയ മനുഷ്യാവകാശലംഘനം നടമാടിയതും. അതുകൊണ്ടുമാത്രമാണ് ദേശീയ തലത്തിൽ കോൺഗ്രസ് കടപുഴകിയതും റായ്ബറേലിയിൽ മാഡം തന്നെ മലർന്നടിച്ചു വീണതും. മറിച്ച് ഹൈക്കോടതി വിധി മാനിച്ച് 1975 ജൂൺ 12ന് രാജിവെച്ചിരുന്നെങ്കിലോ? സുപ്രീം കോടതിയിൽ അപ്പീൽ ജയിച്ച് പ്രധാനമന്ത്രിപദം ഏറ്റെടുക്കാമായിരുന്നു. കോൺഗ്രസ് ഭരണം ആചന്ദ്രതാരം അഭംഗുരം നിലനിന്നേനെ. റായ്ബറേലിയുടെ പാഠം കരുണാകരനും ബാധകം. കോൺഗ്രസിനെ, മുന്നണിയെ രക്ഷിക്കാൻ

രാജി അനിവാര്യം.

പാവം കരുണാകരൻ ആറ്റുനോറ്റു മുഖ്യമന്ത്രിയായിട്ട് മൂന്നാഴ്ചപോലുമായിരുന്നില്ല. വിധി വന്നു പന്ത്രണ്ടാം ദിവസം ഹൃദയവേദനയോടെ രാജികൊടുത്തു. ജവഹർനഗറിലെ വാടകവീട്ടിലേക്കു താമസം മാറ്റി. പിന്നെ വളരെക്കാലം കോടതി കയറിയിറങ്ങി. ഒടുവിൽ കുറ്റവിമുക്തനായി. 1980ൽ മാർക്സിസ്റ്റുകാർ കിണഞ്ഞുശ്രമിച്ചിട്ടും മാളയിൽ റായ്ബറേലി ആവർത്തിച്ചില്ല. മൽസരിച്ചപ്പോഴൊക്കെ മാളയുടെ മാണിക്യം കരുണാകരൻ തന്നെ. 1982ൽ ഇടക്കാല തെരഞ്ഞെടുപ്പ് ജയിച്ച് അദ്ദേഹം മുഖ്യമന്ത്രിയായി, കാലാവധി തീർത്തു ഭരിച്ചു.

ആകസ്മികമെന്നേ പറയേണ്ടു. മുപ്പതു വർഷത്തിനിപ്പുറം അതേദിവസം, അതേസമയം ഹൈക്കോടതി ഡിവിഷൻ ബെഞ്ചിൻെറ മറ്റൊരു സുപ്രധാന വിധിന്യായം! 2007 ഏപ്രിൽ 13ന് 1.45ൻെറ ശുഭമുഹൂർത്തത്തിൽ മന്ത്രി പാലോളി മുഹമ്മദ്കുട്ടിയുടെ മാപ്പപേക്ഷ തള്ളി കോടതിയലക്ഷ്യ നടപടികളുമായി മുന്നോട്ടുപോകാൻ തീരുമാനിച്ചു. കരുണാകർജിയെ കുരിശിൽ തറച്ചത് ജസ്റ്റിസുമാരായ പി. സുബ്രഹ്മണ്യം പോറ്റിയും വി. ഖാലിദുമായിരുന്നെങ്കിൽ പാവം പാലോളിയെ ആണിയടിച്ചത് ആക്ടിംഗ് ചീഫ് ജസ്റ്റിസ് കെ.എസ്. രാധാകൃഷ്ണനും ജസ്റ്റിസ് എം.എൻ. കൃഷ്ണനും എന്നതേയുള്ളൂ വ്യത്യാസം.

നോട്ടുകെട്ടുകളുടെ കനത്തിനനുസരിച്ച് വിധിപറയുന്ന ലജ്ജാകരമായ അവസ്ഥയിലേക്ക് നമ്മുടെ കോടതികൾ മാറിയിരിക്കുന്നു എന്ന പാലോളിയുടെ പരാമർശം നീതിന്യായവ്യവസ്ഥയുടെ അടിത്തറയിളക്കുന്നതും ജനങ്ങൾക്ക് കോടതികളിലും നീതിന്യായ സംവിധാനത്തിലുമുള്ള വിശ്വാസവും ബഹുമാനവും നഷ്ടപ്പെടുത്തുന്നതുമാണ്: കോടതി കുറ്റപ്പെടുത്തി. സഖാവിൻെറ പശ്ചാത്താപം ആത്മാർഥമല്ല, കോടതിയലക്ഷ്യം ചെയ്തതായി അദ്ദേഹം സമ്മതിച്ചിട്ടുമില്ല. അതുകൊണ്ട് കേസുമായി മുന്നോട്ടുപോകും.

ഹൈക്കോടതിയിൽനിന്ന് ഇത്തരമൊരു കുറ്റപ്പെടുത്തലുണ്ടായാൽ ഏതു മന്ത്രിയും രാജിവെക്കും. അതാണ് കരുണാകരനുണ്ടാക്കിവെച്ച കീഴ്വഴക്കം. രാജിവെച്ചില്ലെങ്കിൽ വെപ്പിക്കും. പ്രതിപക്ഷത്തിനും പത്രങ്ങൾക്കും അലമ്പുണ്ടാക്കാൻ അവസരം നൽകുകയില്ല.

ഓർമയില്ലേ, ആർ.ബാലകൃഷ്ണപിള്ളയുടെ പഞ്ചാബ് മോഡൽ പ്രസംഗം? കേന്ദ്രാവഗണനക്കെതിരെ കേരള കോൺഗ്രസുകാർ സംഘടിപ്പിച്ച യോഗത്തിൽ കോച്ചു ഫാക്ടറി പഞ്ചാബിനു കൊടുത്തതിനെ വിമർശിച്ചതാണ് പിള്ളയദ്ദേഹം. ''ബൂട്ടാസിംഗിനുപോലും കാലെടുത്തുചവിട്ടാൻ പറ്റാത്ത പഞ്ചാബിനാണോ കോച്ചു ഫാക്ടറി? എങ്കിൽ നമുക്കും പഞ്ചാബിൻെറ വഴി തേടാം'' എന്നു പ്രസംഗിച്ചതായി പിറ്റേന്ന് *മാതൃഭൂമി* (മാത്രം) റിപ്പോർട്ടു ചെയ്തു. ഉടനെ പുകിലായി, പുക്കാറായി, പൊതു താൽപര്യഹരജിയായി. ഇപ്രകാരം പ്രസംഗിച്ചിട്ടുണ്ടെങ്കിൽ സത്യപ്രതിജ്ഞാലംഘനമാകുമെന്നേ ജസ്റ്റിസ് കെ.പി. രാധാകൃഷ്ണമേനോൻ പറഞ്ഞുള്ളൂ. തൽക്ഷണം കരുണാകരൻ പിള്ളയെ വിളിച്ചുവരുത്തി രാജിവാങ്ങിച്ചു.

വനം മാഫിയക്ക് മന്ത്രിയുമായി ബന്ധമുണ്ടാകാനിടയുണ്ടെന്ന ഹൈക്കോടതിയുടെ ആനുഷംഗിക പരാമർശമാണ് കെ.പി.വിശ്വനാഥൻെറ കസേര കളഞ്ഞത്. മന്ത്രി കേസിൽ കക്ഷിയേ ആയിരുന്നില്ല. അദ്ദേഹത്തിൻെറ വാദം കേൾക്കാതെയാണ് ഇത്തരമൊരഭിപ്രായ പ്രകടനം നടത്തിയത്. പ്രതിപക്ഷം രാജിചോദിക്കാൻ നാവുവളയ്ക്കുമ്പോഴേക്കും ഉമ്മൻചാണ്ടി വിശേട്ടനെ വിളിച്ച് കടലാസു വാങ്ങി.

കെ.കരുണാകരനെയോ ഉമ്മൻചാണ്ടിയെയോ പോലുള്ള മുഖ്യമന്ത്രിയാണോ വി.എസ്. അച്യുതാനന്ദൻ? ഒരിക്കലുമല്ല. ആൻറണിയേക്കാൾ ആദർശശാലി. രാഷ്ട്രീയ സദാചാരത്തിൻെറയും ധാർമികതയുടെയും ഹെഡ് ഓഫീസ്. ആർ. ബാലകൃഷ്ണപിള്ളയെയും കെ.പി. വിശ്വനാഥനെയും പോലുള്ള മന്ത്രിയാണോ സഖാവ് പാലോളി മുഹമ്മദ്കുട്ടി? അല്ല. സാധുമനുഷ്യൻ. ആർക്കും ഒരുപദ്രവും ചെയ്യില്ല. പച്ചവെള്ളം ചവച്ചുകഴിക്കുന്ന പ്രകൃതം. വള്ളുവനാടൻ (സവർണ) ഭാഷയിൽ ഒരു സാത്വികൻ, ഏറനാടൻ മാപ്പിളഭാഷയിൽ ഒരു മിസ്കീൻ. മന്ത്രിയായി തുടരണമെന്ന് യാതൊരു നിർബന്ധവുമില്ല. ബീടർക്കും കുട്ടികൾക്കുമായി ഒന്നും സമ്പാദിച്ചിട്ടില്ല, സൽപ്പേരല്ലാതെ. സാധാരണഗതിയിൽ, മാപ്പപേക്ഷ തള്ളി മിനിറ്റുകൾക്കകം പാലോളി സഖാവ് രാജിക്കത്തു കൊടുക്കേണ്ടതും മുഖ്യമന്ത്രി സഖാവ് അത് ഗവർണർജിയെ ഏൽപിക്കേണ്ടതുമാണ്.

അവിടെ, നിങ്ങൾക്കു തെറ്റി. ഇത് കോൺഗ്രസോ ലീഗോ കേരള കോൺഗ്രസിൻെറ ഏതെങ്കിലും അവാന്തര വിഭാഗമോ ബി.ജെ.പിയോ അല്ല. സി.പി.ഐയോ ആർ.എസ്.പിയോ പോലുമല്ല. കമ്യൂണിസ്റ്റ് പാർട്ടി ഓഫ് ഇന്ത്യ (മാർക്സിസ്റ്റ്) ആണ്. പവൻമാറ്റ് വിപ്ലവപാർട്ടി. ഇവിടെ ആര്, എപ്പോൾ മന്ത്രിയാകണം, ഏത് വകുപ്പ് എങ്ങനെ ഭരിക്കണം, ഏത് ഉത്തരവിറക്കണം, എങ്ങനെ പ്രസംഗിക്കണം, എങ്ങനെ പ്രസംഗിക്കാതിരിക്കണം, കോടതിയിൽ എന്ന് ഹാജരാകണം, ഏത് വക്കീലിനെ കേസേൽപിക്കണം, എങ്ങനെ വാദിക്കണം, വിധി വന്നാൽ എന്ത് നിലപാടെടുക്കണം, എപ്പോൾ രാജിവെക്കണം, വിധിച്ച ജഡ്ജിയെ എന്ത് തെറി വിളിക്കണം, ഏത് വഴിയേ നാടുകടത്തണം എന്നൊക്കെ തീരുമാനിക്കുന്നത് പാർട്ടിയാണ്.

പാർട്ടിയെന്നു പറഞ്ഞാൽ മതിലെഴുതുന്നവരും പോസ്റ്ററൊട്ടിക്കുന്നവരും ജാഥക്ക് പോകുന്നവരും പൊലീസിൻെറ അടിവാങ്ങുന്നവരുമാണോ? അല്ല. അഞ്ചുകൊല്ലത്തിലൊരിക്കൽ ചുറ്റിക-അരിവാൾ-നക്ഷത്രത്തിൽ വോട്ടുകുത്തുന്നവരാണോ? അവരുമല്ല. അണ്ടനും അടകോടനും കണ്ടൻ കോരനുമൊന്നുമല്ല പാർട്ടി. ക്യാപ്റ്റൻ കൃഷ്ണൻ നായരോ ഗൾഫാർ മുഹമ്മദാലിയോ പോലുമല്ല. പാർട്ടിയെന്നാൽ സംസ്ഥാന കമ്മിറ്റി, കമ്മിറ്റിയെന്നാൽ സെക്രട്ടേറിയറ്റ്, സെക്രട്ടേറിയറ്റെന്നാൽ സംസ്ഥാന സെക്രട്ടറി. നിലവിൽ സഖാവ് പിണറായിയാണ് പാർട്ടി, പാർട്ടിയാണ് പിണറായി.

പാലോളി സഖാവിനെ നേതാവാക്കിയതും മന്ത്രിയാക്കിയതും പാർട്ടിയാണ്. പന്തീരാണ്ടു മുമ്പ് ഇദ്ദേഹത്തിൻെറ പേര് മലപ്പുറം ജില്ലക്ക് പുറത്ത്, കൃത്യമായി പറഞ്ഞാൽ പഴയ വള്ളുവനാട് താലൂക്കിൻെറ വട്ടത്തിനപ്പുറം ഒരുത്തരും കേട്ടിട്ടില്ല. 1995 ഏപ്രിൽ 11ന് ഇ.കെ. ഇമ്പിച്ചിബാവ കണ്ണടച്ചു. പാർട്ടിക്ക് എണ്ണിപ്പറയാൻ ഒരു മുസ്‌ലിം നേതാവ് വേണം. അതും മലബാറിൽ നിന്ന്, ആവുന്നതും മലപ്പുറം ജില്ലയിൽ നിന്നുതന്നെ. അത് മൂസക്കുട്ടിയോ മുഹമ്മദ്കുട്ടിയോ സെയ്താലിക്കുട്ടിയോ ആകാം. (തീരെ ചെറുപ്പമായതുകൊണ്ട് അബ്ദുല്ലക്കുട്ടി പരിഗണിക്കപ്പെട്ടില്ല; സി.എം.പിയിൽ പോയതിനാൽ മൂസാൻകുട്ടിയും). അങ്ങനെ കുറിവീണതാണ് പാലോളി സഖാവിന്. സംസ്ഥാന സെക്രട്ടേറിയറ്റ് മെമ്പറായി, കേന്ദ്ര കമ്മിറ്റി അംഗമായി. 1996ൽ സുരക്ഷിതമായ പൊന്നാനി സീറ്റിൽ മൽസരിച്ച് എം.എൽ.എയും മന്ത്രിയുമായി.

തദ്ദേശ സ്വയംഭരണ വകുപ്പാണ് കിട്ടിയത്. സഖാവിന് ഭരിക്കാനൊന്നും അറിയില്ലെന്ന് പാർട്ടിക്കറിയാം. അതുകൊണ്ട് എസ്.എം. വിജയാനന്ദ് എന്ന അതിപ്രഗല്ഭ ഐ.എ.എസുകാരനെ സെക്രട്ടറിയാക്കി, കമാൽക്കുട്ടി എന്ന പുമാനെ പഞ്ചായത്ത് ഡയറക്ടറും. പാലോളി നാടുവാണ കാലത്താണ് ജനകീയാസൂത്രണം എന്ന സൂത്രം പ്രയോഗത്തിൽ വന്നത്. പൂച്ചെണ്ടുകൾ മന്ത്രിക്കുകിട്ടി, കല്ലേറ് പാർട്ടിക്കും.

മന്ത്രിപ്പണി കഴിഞ്ഞപ്പോൾ ഇടതുമുന്നണി കൺവീനറായി. നിറമോ മണമോ ഗുണമോ ഇല്ലാത്ത കൺവീനർ. അമ്മിക്കുഴവിക്കു കാറ്റുപിടിച്ചപോലെ നിസ്സംഗൻ. പഴയൊരു കാൽപ്പന്തുകളിക്കാരനും അർജൻറീനയുടെ ആരാധകനുമാണ് പാലോളി. പാർട്ടിക്കകത്തെ ഗ്രൂപ്പുകളിയിൽ കമ്പം തീരെയില്ല. പരമനിഷ്പക്ഷൻ. മലപ്പുറം സമ്മേളനത്തിനുശേഷം പിണറായി പക്ഷത്തേക്ക് ചായാൻ തുടങ്ങി. ഡി.ഐ.സി (കെ)യെ മുന്നണിയിലെടുക്കേണ്ടെന്ന് പോളിറ്റ് ബ്യൂറോ തീരുമാനിച്ചപ്പോൾ ക്ഷോഭിക്കുന്ന പാലോളിയെക്കണ്ട് ജനം അന്തംവിട്ടു. കൺവീനറാണെന്ന ബോധമില്ലാതെ, മുന്നണി മര്യാദ മറന്ന് സി.പി.ഐക്കും ആർ.എസ്.പിക്കുമെതിരെ കടുത്ത പരാമർശം നടത്തുന്നതും കേട്ടു.

വി.എസ്. അച്യുതാനന്ദനെ വികസന വിരുദ്ധനും ന്യൂനപക്ഷ വിരുദ്ധനുമാക്കി മുദ്രയടിച്ച് തെരഞ്ഞെടുപ്പിൽ നിന്ന് മാറ്റി നിറുത്തുമ്പോൾ, പാലോളി മുഹമ്മദ്കുട്ടിയായിരിക്കും മുഖ്യമന്ത്രി സ്ഥാനാർഥിയെന്നാണ് പാർട്ടി പ്രഖ്യാപിച്ചത്. സംസ്ഥാന ജനസംഖ്യയിൽ 25 ശതമാനത്തോളം വരുന്ന മുസ്‌ലിംകൾ ഇതുകേട്ട് ആനന്ദതുന്ദിലരാകുമെന്നും മലബാർ മേഖലയിലെമ്പാടും



*കെ. കരുണാകരൻ*



*ആർ. ബാലകൃഷ്ണപിള്ള*

പച്ചച്ചെങ്കൊടി പാറുമെന്നും പിണറായി വ്യാമോഹിച്ചു. സംഭവിച്ചത് മറിച്ചാണ്. പ്രൊഫ. പി.കെ. പോക്കർ, കെ.ഇ.എൻ. കുഞ്ഞമ്മദ് എന്നിങ്ങനെ ഏതാനും ബുദ്ധിജീവികൾക്കല്ലാതെ ഒരാൾക്കുമുണ്ടായില്ല രോമഹർഷം. *മാധ്യമം* പത്രം പാലോളിയെ തള്ളിപ്പറഞ്ഞു. *മാതൃഭൂമി*യും *കേരള കൗമുദി*യും എരിതീയിൽ എണ്ണ പകർന്നു, *ഇന്ത്യാവിഷനും ഏഷ്യാനെറ്റും* പ്രതിഷേധക്കാർക്കു ചൂട്ടുപിടിച്ചു. ഈഴവവോട്ടുബാങ്ക് ലിക്വിഡേഷൻെറ വക്കിലെത്തിയപ്പോൾ പോളിറ്റ്ബ്യൂറോ തീരുമാനം മാറ്റി.

മുമ്പ് മാരാരിക്കുളത്തെന്നപോലെ മലമ്പുഴയിൽ വി.എസ് മലർന്നടിച്ചുവീഴും, പാലോളി മുഖ്യമന്ത്രിയാകും എന്നു വിശ്വസിച്ചവരുണ്ട്. ചാക്കുകച്ചവടക്കാരനും കോളക്കമ്പനികളും ഇരുമ്പുരുക്കു വ്യവസായികളും കൊണ്ടുപിടിച്ച് ഉൽസാഹിച്ചെങ്കിലും സതീശൻ പാച്ചേനിക്ക് ജയിക്കാനൊത്തില്ല. വി.എസ് മുഖ്യമന്ത്രിയായി, പാലോളി തദ്ദേശ സ്വയംഭരണവകുപ്പ് മന്ത്രിയും.

എ.ഡി.ബി വായ്പാ പ്രശ്നത്തിൽ ഇമേജ് അൽപമൊന്ന് ഡിമ്മായി- ഇടതുമുന്നണിയിൽ ആലോചിച്ചാൽ ഘടകകക്ഷികൾ ഉടക്കും, മന്ത്രിസഭയിൽ അച്യുതാനന്ദൻ വഴക്കിനുവരും. അതുകൊണ്ട് ആരോടും ആലോചിക്കാതെ ഒപ്പിടാൻ പാർട്ടി പറഞ്ഞു. പാലോളി അനുസരിച്ചു. ഇടഞ്ഞ മുഖ്യനെ മയക്കുവെടിവെച്ചു തളച്ചു, വെളിയം ഭാർഗവനെ വെറുതെ പുച്ഛിച്ചു. കാര്യങ്ങളങ്ങനെ ജിൽജില്ലായി മുന്നേറുമ്പോഴാണ് കോടതിയലക്ഷ്യത്തിൻെറ വരവ്.

ലാവലിൻ കേസ് സി.ബി.ഐ തന്നെ അന്വേഷിക്കണം എന്ന നിലപാട് കഴിഞ്ഞ ഡിസംബറിൽതന്നെ ഹൈക്കോടതി വ്യക്തമാക്കിയിരുന്നു. ഭരണവും സമരവും എന്ന നയമനുസരിച്ച് പാർട്ടി ദ്വിമുഖതന്ത്രം പയറ്റി. പൊതു താൽപര്യ ഹരജിയെ എതിർക്കാൻ സുപ്രീംകോടതിയിൽ നിന്ന് ആർ.കെ. ആനന്ദ് എന്ന പഞ്ചാബി വക്കീലിനെ ഇറക്കി. ഒപ്പം കോടതികളെ വിമർശിക്കാൻ ചില കുട്ടി നേതാക്കളെയും തുടലൂരി വിട്ടു. ആനന്ദ് ഇംഗ്ലീഷിലും ഹിന്ദിയിലും ഗുർമുഖിയിലുമൊക്കെ മാറി മാറി വാദിച്ചെങ്കിലും ചീഫ് ജസ്റ്റിസ് ബാലി വഴങ്ങിയില്ല. അതോടെ കുട്ടിസഖാക്കൾ മൂർച്ച കൂട്ടി. ബാലിയെ ഒറ്റതിരിച്ച് ആക്രമിക്കാൻ തുടങ്ങി. ജനുവരി 4ന് സ്വാശ്രയ വിദ്യാഭ്യാസ നിയമം ചരിത്രമായി, 16ന് ലാവലിൻ സി.ബി.ഐയെ ഏൽപിച്ച് ഉത്തരവായി. 23ാം തീയതി എസ്.എഫ്.ഐക്കാർ ചീഫ് ജസ്റ്റിസിനെ പ്രതീകാത്മകമായി നാടുകടത്തി.

ജനുവരി 23ന് ചീഫ് ജസ്റ്റിസിൻെറ യാത്രയയപ്പ് ചടങ്ങിൽ ജസ്റ്റിസ് കെ.എസ്. രാധാകൃഷ്ണൻ വികാരനിർഭരമായ പ്രസംഗം ചെയ്തു: നീതിപീഠത്തിനെതിരായി നടക്കുന്ന കടന്നാക്രമണത്തെ അപലപിച്ചു. ജനുവരി 26ന് ഹൈക്കോടതിയിലെ റിപ്പബ്ലിക്ദിന പ്രസംഗത്തിലും ഏറക്കുറെ അതേ വാക്കുകൾ ആവർത്തിച്ചു. കോടതി പ്രകോപിതമായെന്നറിഞ്ഞപ്പോൾ സിന്ധു ജോയിക്കും സ്വരാജിനും രാഗേഷിനും ആവേശം വർധിച്ചു: ഞങ്ങൾക്കെതിരെ കോടതിയലക്ഷ്യക്കേസെടുക്കൂ! ചുണയുണ്ടെങ്കിൽ കാണട്ടെ! കേറിപ്പോകുന്ന കുരങ്ങിന് ഏണിവെച്ചു കൊടുക്കുന്ന പണി *ദേശാഭിമാനി*യും *പീപ്പിൾ ടി.വി*യും സസന്തോഷം ഏറ്റെടുത്തു. പാർട്ടി ഇതൊക്കെ കണ്ട് മന്ദഹസിച്ചു. നമ്മളോടു കളിച്ചാൽ വിവരമറിയും.

എസ്.എഫ്.ഐക്കാരിൽ നിന്ന് ആവേശമുൾക്കൊണ്ട് ബഹു. മന്ത്രി പാലോളി കോടതിക്കെതിരെ വെടിപൊട്ടിച്ചതാണ് കുഴപ്പമായത്. കോടതിയലക്ഷ്യത്തിന് സ്വമേധയാ കേസെടുത്തപ്പോൾ സഖാവ് പതറി. പ്രസംഗം തെറ്റായി റിപ്പോർട്ടു ചെയ്തതാണെന്ന് ആദ്യം പറഞ്ഞു. പ്രസക്ത ഭാഗങ്ങൾ ടി.വി ചാനലുകൾ ആവർത്തിച്ചു കാണിച്ചപ്പോൾ വായടഞ്ഞു. മന്ത്രി പറഞ്ഞതു മാത്രമേ തങ്ങൾ റിപ്പോർട്ടു ചെയ്തിട്ടുള്ളൂവെന്ന് കേസിലുൾപ്പെട്ട പത്രങ്ങൾ നാലും ഏകസ്വരത്തിൽ സത്യവാങ്മൂലം നൽകിയപ്പോൾ സ്ഥിതി കൂടുതൽ വഷളായി. കോടതിയിൽ നേരിട്ട് ഹാജരായപ്പോൾ, പ്രസ്താവന നടത്തിയതുതന്നെയാണ് എന്ന് സമ്മതിച്ചു. കോടതിക്കു മനഃപ്രയാസമുണ്ടായിട്ടുണ്ടെങ്കിൽ ക്ഷമിക്കണം എന്നു കൂട്ടിച്ചേർത്തു. അങ്ങനെ ആർക്കാനും വേണ്ടി ഓക്കാനിക്കണ്ട, പശ്ചാത്താപമുണ്ടെങ്കിൽ മതി പ്രായശ്ചിത്തമെന്ന് കോടതി.

കോടതി മാപ്പപേക്ഷ തള്ളിയ നിലക്ക് മന്ത്രി രാജിവെക്കണമെന്ന് കോൺഗ്രസും ബി.ജെ.പിയും ആവർത്തിച്ച് ആവശ്യപ്പെടുന്നു. സി.പി.ഐ, ആർ.എസ്.പി കക്ഷികളുടെയും വി.എസ് ഗ്രൂപ്പുകാരുടെയും ഉള്ളിലിരിപ്പ് മറ്റൊന്നല്ല. പുറമേക്ക് പറയുന്നില്ലെന്നേയുള്ളൂ. പക്ഷേ, രാഷ്ട്രീയസദാചാരത്തെയും ധാർമികതയെയും പറ്റി സി.പി.എമ്മിൻെറ നിലപാട് വ്യത്യസ്തമാണ്. പാലോളി രാജിവെക്കരുതെന്ന് സ്റ്റേറ്റ് കമ്മിറ്റി വിലക്കിയിരിക്കുന്നു. രാജിവെക്കുന്ന പ്രശ്നമില്ല, ശിക്ഷിച്ചാൽ ജയിലിൽ പോകുമെന്ന് പാലോളി. ജയിലിലിരുന്ന് ഭരിച്ചാൽ ഭരുമോ എന്ന് നോക്കാം.

രാഷ്ട്രീയ സദാചാരത്തെപ്പറ്റി പാർട്ടിയുടെ നിലപാട് സുവ്യക്തവും സുചിന്തിതവുമാണ്. ഏതാണ് സദാചാരം, ഏതാണ് അനാചാരമെന്ന് പാർട്ടി തീരുമാനിക്കും. പ്രായേണ, പാർട്ടിസഖാക്കൾ ചെയ്യുന്നത് സദാചാരം, വിരുദ്ധന്മാർ ചെയ്യുന്നത് ദുരാചാരം. പാർട്ടിക്ക് മീതെ പരുന്ത് പറക്കില്ല. പാർട്ടി പകലെന്നു പറഞ്ഞാൽ പകൽ, അർധരാത്രിയെന്നു പറഞ്ഞാൽ അർധരാത്രി തന്നെ.

കമ്യൂണിസ്റ്റ്/മാർക്സിസ്റ്റ് രാഷ്ട്രീയ ധാർമികതക്ക് ഉദാഹരണങ്ങൾ എമ്പാടുമുണ്ട് കേരള രാഷ്ട്രീയ ചരിത്രത്തിൽ. ചാത്തൻ മാസ്റ്റർ മൈമുനാ ബീവിയെ മന്ത്രിമന്ദിരത്തിൽ താമസിപ്പിച്ചപ്പോൾ പാർട്ടിക്ക് സദാചാരത്തെക്കുറിച്ച് യാതൊരു ശങ്കയുമുണ്ടായില്ല. പി.ടി. ചാക്കോ പത്മാ മേനോനെ കാറിൽ കയറ്റിക്കൊണ്ടുപോയപ്പോൾ സഖാക്കൾ അലമുറയിട്ടു. അരണയുടെ ബുദ്ധിയും പാമ്പിൻെറ പകയും കാളക്കൂറ്റൻെറ കാമാസക്തിയുമുള്ള മന്ത്രി രാജിവെക്കുംവരെ സമരം ചെയ്തു.

1968ൽ കോടതിയലക്ഷ്യത്തിന് ഹൈക്കോടതി ശിക്ഷിച്ചപ്പോഴോ പിന്നീട് സുപ്രീംകോടതി ശിക്ഷ ശരിവെച്ചപ്പോഴെങ്കിലുമോ മുഖ്യമന്ത്രി ഇ.എം.എസ് രാജിവെച്ചില്ല. കരുണാകരൻെറ സത്യവാങ്മൂലം തൃപ്തികരമല്ലെന്ന് പറഞ്ഞതും ഇ.എം.എസ് ചാടി വീണ് രാജി ചോദിച്ചു. അതാണ് നമ്മുടെ വിപ്ലവപാരമ്പര്യം.

പ്രായപൂർത്തിയാകാത്ത മകളെ കല്യാണം കഴിപ്പിച്ചതിന് പ്രഥമദൃഷ്ട്യാ കേസ് നിലനിൽക്കുമെന്ന് കോടതി പറഞ്ഞപ്പോൾ എം.പി. ഗംഗാധരൻ രാജിവെച്ചു. ഇടമലയാർ കേസിൽ കുറ്റപത്രം കിട്ടിയപ്പോൾ ബാലകൃഷ്ണപിള്ളയും രാജി കൊടുത്തു. ബൂർഷ്വാ രാഷ്ട്രീയ സദാചാരം. കോടതി ശിക്ഷിച്ചശേഷവും എ.കെ. ബാലൻ മന്ത്രിയായി തുടരുന്നു. മജിസ്ട്രേറ്റിനെതിരെ നിയമസഭ പ്രമേയവും പാസാക്കിയിരിക്കുന്നു. മാർക്സിസ്റ്റ് ധാർമികത, വിപ്ലവ രാഷ്ട്രീയ സദാചാരം.

ഘടകകക്ഷികളുടെ, വിശിഷ്യ ബൂർഷ്വാ പാർട്ടികളുടെ കാര്യത്തിൽ സി.പി.എം കുറെക്കൂടി ജാഗ്രത പുലർത്തുന്നുണ്ട്. ലൈംഗികാരോപണമുണ്ടായപ്പോൾതന്നെ നീലലോഹിതദാസൻ നാടാരെക്കൊണ്ട് രാജി

വെപ്പിച്ചതും കോടതി ശിക്ഷിച്ചപ്പോൾ മൽസരിക്കാൻ സീറ്റ് നിഷേധിച്ചതും ദൃഷ്ടാന്തം. പിണറായി വിജയനോടുള്ള ഉറ്റ ചങ്ങാത്തം പോലും വിമാന വിവാദമുണ്ടായപ്പോൾ പി.ജെ. ജോസഫിനെ തുണച്ചില്ല എന്നും ഓർമിക്കുക.

പാലോളിക്കേസിൽ ദാർശനിക-സൈദ്ധാന്തിക പ്രശ്നങ്ങൾ കൂടി അന്തർഭവിച്ചിരിക്കുന്നു. കോടതികളെ വിമർശിക്കാനും ന്യായാധിപന്മാരെ സ്വഭാവഹത്യ നടത്താനുമുള്ള സ്വാതന്ത്ര്യത്തിനുവേണ്ടിയാണ് സി.പി.എമ്മിന്റെ പോരാട്ടം. പാർട്ടി നേതാക്കൾക്ക് ഹിതകരമല്ലാത്ത വിധികൾ പുറപ്പെടുവിച്ചുകൂടാ. മറിച്ച് വിധിക്കുന്നവരെ ബ്ലാക്മെയിൽ ചെയ്യാനും വേണ്ടിവന്നാൽ വധഭീഷണി മുഴക്കാനും സഖാക്കൾക്ക് അവകാശമുണ്ട്.

അറിയപ്പെടുന്ന സി.പി.എം സഹയാത്രികനായിരുന്നു ജസ്റ്റിസ് സുബ്രഹ്മണ്യം പോറ്റി. 1967ലെ ഇ.എം.എസ് മന്ത്രിസഭയുടെ ആദ്യനാളുകളിൽ അഡ്വക്കറ്റ് ജനറൽ ആയിരുന്നു, ജഡ്ജിയുദ്യോഗത്തിൽ നിന്ന് വിരമിച്ചശേഷം 1989ൽ മാർക്സിസ്റ്റ് സ്വതന്ത്രനായി മയിൽ അടയാളത്തിൽ എറണാകുളത്തുനിന്ന് പാർലമെന്റിലേക്കു മൽസരിച്ചിട്ടുമുണ്ട്. പോറ്റി മാർക്സിസ്റ്റുകാരനായതുകൊണ്ടാണ് തനിക്കെതിരെ അനാവശ്യ പരാമർശങ്ങൾ നടത്തിയതെന്ന് കരുണാകരൻ എന്നെങ്കിലും പറഞ്ഞു കേട്ടിട്ടുണ്ടോ? അതാണ് ബൂർഷ്വാ സുജന മര്യാദ. ഇത്തരമൊരു ഔദാര്യം സഖാക്കളിൽ നിന്ന് പ്രതീക്ഷിക്കരുത്. ഒ. ഭരതന്റെ തെരഞ്ഞെടുപ്പ് റദ്ദാക്കിയ കാലത്ത് (1992) ജസ്റ്റിസ് കെ.ജി. ബാലകൃഷ്ണനെ പറയാത്ത തെറിയില്ല. പിന്നീട് ഭരതൻ പാർട്ടിക്ക് അനഭിമതനായപ്പോൾ ബാലകൃഷ്ണനെ മുൻകാല പ്രാബല്യത്തോടെ വാഴ്ത്തപ്പെട്ടവനാക്കി. ലാവലിൻ കേസ് വിജിലൻസ് അന്വേഷിച്ചാൽ മതി എന്ന് വിധിച്ചിരുന്നെങ്കിൽ ചീഫ് ജസ്റ്റിസ് ബാലിയും വിശുദ്ധനായേനെ.

ന്യായാധിപന്മാരിൽ 20 ശതമാനം അഴിമതിക്കാരാണെന്ന മുൻ ചീഫ് ജസ്റ്റിസ് എസ്.പി. ബറൂച്ചയുടെ പ്രസ്താവനയാണ് സഖാക്കളുടെ തുറുപ്പുചീട്ട്. ബറൂച്ച പറഞ്ഞത് സബോർഡിനേറ്റ് ജുഡീഷ്യറിയെ (ജില്ലാ ജഡ്ജി മുതൽ താഴോട്ടുള്ളവർ) സംബന്ധിച്ചാണ്. സുപ്രീംകോടതിയിലെയും ഹൈക്കോടതികളിലെയും ജഡ്ജിമാരിൽ 20 ശതമാനം കള്ളന്മാരാണെന്ന് ചീഫ് ജസ്റ്റിസ് തന്നെ സമ്മതിച്ചതാണെന്നും യഥാർഥത്തിൽ ഇക്കൂട്ടരുടെ എണ്ണം അതിലുമെത്രയോ അധികമാണെന്നുമാണ് *ദേശാഭിമാനി*യിലെ തൂലികത്തൊഴിലാളികളും എത്തപ്പെട്ട നേതാക്കളും ചോദിക്കുന്നത്.

ന്യായാധിപരിൽ 20 ശതമാനം അഴിമതിക്കാരാണെന്ന് ചീഫ് ജസ്റ്റിസ് തുറന്നു പറഞ്ഞല്ലോ. ഏരിയാകമ്മിറ്റി മുതൽ മേലോട്ടുള്ള സി.പി.എം നേതാക്കളിൽ അഴിമതിക്കാരല്ലാത്തവർ എത്ര ശതമാനമുണ്ടെന്ന് പിണറായി സഖാവ് വ്യക്തമാക്കുമോ? പാർട്ടിക്കാരുടെ കണ്ണിലെ കോലെടുത്തശേഷം ജഡ്ജിമാരുടെ കണ്ണിലെ കരടു തിരയുന്നതാണ് ഉചിതം.



കെ.പി. വിശ്വനാഥൻ



കെ.കെ. രാമചന്ദ്രൻ

പാലോളിക്കേസിലെ ഇതഃപര്യന്തമുള്ള നടപടികൾക്ക് കീഴാളപക്ഷ ദുർവായനയും സാധ്യമാണ്. നായർ സർവീസ് സൊസൈറ്റിയുടെ പ്രസിഡൻറും അഡ്വക്കറ്റ് ജനറലുമായിരുന്ന സി.കെ. ശിവശങ്കരപ്പണിക്കരുടെ മകനാണ് ജസ്റ്റിസ് കെ.എസ്. രാധാകൃഷ്ണൻ. എം.എൻ. കൃഷ്ണൻ പാലക്കാട്ടുകാരൻ പരദേശ ബ്രാഹ്മണൻ. രണ്ടു പേരും സവർണർ, വായിൽ വെള്ളിക്കരണ്ടിയുമായി ജനിച്ചവർ, വെളുത്ത നിറമുള്ളവർ, ഉന്നത ബിരുദധാരികൾ, ഒഴുക്കോടെ ഇംഗ്ലീഷ് സംസാരിക്കുന്നവർ, മാർക്സിസം-ലെനിനിസത്തിന്റെ ബാലപാഠങ്ങളെങ്കിലും അറിയാത്തവർ, സി.പി.എം സ്ഥാനാർഥികൾക്ക് വോട്ടുചെയ്യാൻ യാതൊരു സാധ്യതയുമില്ലാത്തവർ, പിണറായിയുടെ കേരള മാർച്ചിന് അഭിവാദ്യമർപ്പിക്കാൻ ചെല്ലാത്തവർ, തിരുവോണത്തിന് കുറുക്കുകാളൻ കൂട്ടി മൃഷ്ടാന്നമുണ്ട് ഏമ്പക്കം വിടുന്നവർ. പാലോളിയോ? പാവം. നിർധനൻ, മിക്കവാറും നിരക്ഷരൻ. അവർണൻ, ഇരുണ്ട നിറമുള്ള വള്ളുവനാടൻ മുസൽമാൻ. കാളനല്ല, കാളയിറച്ചിയാണ് പഥ്യം. ക്രിക്കറ്റല്ല, കാൽപ്പന്തുകളിയിലാണ് കമ്പം. കോടതിയലക്ഷ്യം നേരിടുന്ന പത്രങ്ങൾ നാലും- *മംഗളം, മാധ്യമം, ദീപിക, തേജസ്*- ക്രിസ്ത്യൻ, മുസ്‌ലിം മാനേജ്മെന്റിലുള്ളവ. പാലോളിയുടെ രാജി ആവശ്യപ്പെടുന്നവർ പി.എസ്. ശ്രീധരൻപിള്ളയും രമേശ് ചെന്നിത്തലയും. കോടതിയലക്ഷ്യക്കേസിന് പിന്നിലുള്ള സവർണ ഫാഷിസ്റ്റ് ഗൂഢാലോചന തെളിയിക്കാൻ കുഞ്ഞമ്മദ്-പോക്കറാദി പ്രതിഭകൾക്ക് ഇനിയെന്തു വേണം?

കെ. കരുണാകരൻ മുതൽ കെ.പി. വിശ്വനാഥനും കെ.കെ. രാമചന്ദ്രനും വരെയുള്ളവർ കോടതി വിധിയെത്തുടർന്ന് മന്ത്രിസ്ഥാനമൊഴിഞ്ഞത് ജനാധിപത്യ മൂല്യങ്ങളോടോ 'നീതിന്യായ സമ്പ്രദായത്തോടോ ഉള്ള അതിരുകടന്ന ബഹുമാനംകൊണ്ടെന്നതിനേക്കാൾ ജനരോഷത്തെക്കുറിച്ചുള്ള ഭയം കൊണ്ടായിരുന്നു. റായ്ബറേലി സിൻഡ്രോം എന്നു വിളിക്കാവുന്ന മനോവികൽപം.

യഥാർഥത്തിൽ ഇത് അന്ധവിശ്വാസത്തിൽനിന്നുടലെടുത്ത അടിസ്ഥാന രഹിതമായ ഭയം മാത്രമാണ്. കോടതിവിധിയും ജനവിധിയും തമ്മിൽ അത്ര വലിയ ബന്ധമൊന്നുമില്ല. കോടതിയലക്ഷ്യക്കേസിൽ ശിക്ഷിക്കപ്പെട്ട ശേഷവും ഇ.എം.എസ് പട്ടാമ്പിയിൽ നിന്ന് ജയിച്ചു. കോടതിവിധി മാനിച്ച് രാജിവെച്ച കെ.പി. വിശ്വനാഥൻ കൊടകരയിലും കെ.കെ. രാമചന്ദ്രൻ കൽപറ്റയിലും തോറ്റു തൊപ്പിയിട്ടത് നാം കണ്ടു. ഇടമലയാർ, ഗ്രാഫൈറ്റ് കേസുകളിൽ ശിക്ഷിക്കപ്പെട്ടശേഷം 2001ൽ ബാലകൃഷ്ണപിള്ള കൊട്ടാരക്കര നിന്നു ജയിച്ചു; രണ്ടിലും വെറുതെ വിട്ടശേഷം 2006ൽ അതേ മണ്ഡലത്തിൽ പരാജയമടഞ്ഞു!

അതേസമയം, അവിഹിതമാർഗങ്ങളിലൂടെ കോടതിവിധിയെ അട്ടിമറിക്കാൻ ശ്രമിക്കുന്നവരെ ജനം വെറുതെ വിടില്ല. അലഹബാദ് ഹൈക്കോടതി വിധി മാനിച്ച് രാജി വെക്കാത്തതുകൊണ്ടല്ല, അടിയന്തരാവസ്ഥ പ്രഖ്യാപിച്ചും ഭരണഘടന തിരുത്തിയെഴുതിയും നിയമവ്യവസ്ഥയെ അട്ടിമറിക്കാൻ ശ്രമിച്ചതുകൊണ്ടാണ് ഇന്ദിരാ നെഹ്റു ഗാന്ധി റായ്ബറേലിയിൽ മൂക്കു കുത്തിയത്. അന്വേഷണ ഉദ്യോഗസ്ഥരെ സ്വാധീനിച്ചും മൊഴിമാറ്റി പറയിച്ചും പ്രോസിക്യൂട്ടറെ പ്രലോഭിപ്പിച്ചും കോടതി വിചാരണ പ്രഹസനമാക്കിയതുകൊണ്ടാണ് ഒരു വിനീതന് കുറ്റിപ്പുറം വാട്ടർലൂ ആയത്. സ്വയം പ്രഖ്യാപിത പ്രവാചകത്വത്തിനോ യെവൻ കടുവയാണ്, കാട്ടുപോത്താണ്, കാണ്ടാമൃഗമാണെന്നൊക്കെയുള്ള വീരസ്യങ്ങൾക്കോ പാണ്ടിക്കടവത്ത് കുഞ്ഞാപ്പയെ കരകയറ്റാനായില്ലെന്നത് സമീപകാല ചരിത്രം.

കോടതിവിധിക്കെതിരെ പന്തം കൊളുത്തി പ്രകടനം നടത്തുന്ന, ന്യായാധിപരെ പ്രതീകാത്മകമായി നാടുകടത്തുന്ന സഖാക്കളെ കാത്തിരിക്കുന്ന വിധിയും വ്യത്യസ്തമാകാനിടയില്ല. കാരണം, കുറ്റിപ്പുറത്തുനിന്ന് പൊന്നാനിക്കുള്ള ദൂരം നന്നേ കുറവാണ്. ●